വിദ്യാധിരാജ (ചട്ടമ്പിസ്വാമി) സാഹിത്യം

# ശ്രീ വിദ്യാധിരാജ ഭജനാവലി

[ അനുബന്ധം ]

പ്രൊ. എ. വി. ശങ്കരൻ



**ശ്രീചക്രം.**

ശ്രീമത് പഞ്ചദശാക്ഷരൈകനിലയം ശ്രീഷോഡശീമന്ദിരം
ശ്രീനാഥാദിഭിരർച്ചിതം ച ബഹുധാ ദേവൈഃ സമാരാധിതം |
ശ്രീകാമേശരഹസ്യസുഖനിലയനം ശ്രീമദ്ഗുഹാരാധിതം
ശ്രീചക്രം ശരണം വ്രജാമി സതതം സർവ്വേഷ്ടസിദ്ധിപ്രദം ||




ദർശനം പബ്ലിക്കേഷൻസ്

## ഓം നമഃ പരമഭട്ടാരക–
## ശ്രീവിദ്യാധിരാജായ ।

മഹേശ്വരാവതാരമായ പരമഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെ പ്രകീർത്തിക്കുന്നതിനും ഉപാസിക്കുന്നതിനും വേണ്ടി 93 ഭജനകൾ അടങ്ങിയ ഒരു ഭജനാവലി ഇതിനകം ഞങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിനനുബന്ധമായി 39 ഭജനകളും വിദ്യാധിരാജ സപ്തകം, ഷട്പതി എന്ന കൃതികളും ചേർത്ത് പുതിയതായി പുറത്തിറക്കുന്ന ഒരു പ്രസിദ്ധീകരണമാണ് ഇത്. സ്വാമി തിരു–വടികളുടെ ഉപാസകന്മാർക്ക് ഇതും വലിയ ഒരനുഗ്രഹമായിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

എൻ. ഗോപിനാഥൻ നായർ
കാര്യദർശി
"ദർശനം"
ആധ്യാത്മിക–കലാ–സാംസ്കാരിക–സംഘടന
രജി: നമ്പർ 595/85



# ശ്രീ വിദ്യാധിരാജ ഭജനാവലി

(അനുബന്ധം)



പ്രൊ. എ. വി. ശങ്കരൻ



'ദർശനം' പബ്ളിക്കേഷൻസ്

തിരുവനന്തപുരം.

SREE VIDYADHIRAJA BHAJANAVALI
( Anubandham )
[ Bhajan Songs ]

Author: Prof. A. V. Sankaran

Copies: 1000

Printed at: Jawahar Printers,
Chalai, Trivandrum-23

Publishers:
Darsanam Publications
Baby Cottage, G. M. Road
Vellayambalam, Trivandrum-695010



January 1988

Price: Rs. 4/-



# ശ്രീ വിദ്യാധിരാജ ഭജനാവലി

[ അനുബന്ധം ]



ഭജന 94

രാഗം—ശങ്കരാഭരണം
താളം—ആദി

പല്ലവി

ചിന്തയാമി ബാലനാമധാരിണം ഗുരും
ചിന്തിതാർത്ഥദാനനിപുണകല്പകം തരും

ചരണങ്ങൾ

1 കാശധവളലംബകേശകൂർച്ചശോഭനം
നാശിതാഖിലാർത്തിനിവഹനിബിഡകാനനം,

2 തീർത്ഥപാദമർത്ഥകാമമുക്തിദായകം
സാർത്ഥമധുരവചനസാർത്ഥമോഹവേധകം,

3 ശാന്തമഹിതവൃത്തിസാധിതാത്മസംയമം
ദാന്തലോകവന്ദിതാംഘ്രിമാദൃതാഗമം,

4 വിമലമന്ദഹസിതരമ്യവദനകവലയം,
ശമലവൃന്ദശമനദീക്ഷലോചനദ്വയം,

ഭജന 95 [നടരാജ നടരാജ മട്ട്]

പല്ലവി

ശരണം നീ ശരണം നീ
ശരണാഗതസഖ ശരണം നീ

ചരണങ്ങൾ

1 ഗുഹദാസ ഗുഹദാസ
ഗുണഗണവാസ ഗുഹദാസ,

2 ഗുരുദേവ ഗുരുദേവ
ഗുരുതരവൈഭവ ഗുരുദേവ.... (ശരണം....

3 സകലേശ സകലേശ
സകലകലേശ സകലേശ,

4 സമധീര സമധീര
സഹജരസാശ്രയ സമധീര.... (ശരണം....

5 യമിരാജ യമിരാജ
യമഭയരഹിത യമിരാജ,

6 കവിരാജ കവിരാജ
കരുണാസാഗര കവിരാജ.... (ശരണം....

7 അവധൂത അവധൂത
അവധൂതകല്മഷ അവധൂത,

8 ശിവരൂപ ശിവരൂപ
ശിവാവതാര ശിവരൂപ.... (ശരണം....

ഭജന 96 [തുള്ളൽമട്ട്]

പല്ലവി

എന്തിനു സുമതേ ഖേദവിചാരം മനതാരിൽ?

ചരണങ്ങൾ

1 പ്രപഞ്ചസത്യം കണ്ടുതിളങ്ങിയ യതിരാജൻ
പ്രപന്നനിർജരപാദപമാമെൻ ഗുരുദേവൻ
അപാംഗമൂനയാലലിവിന്നമൃതം ചൊരിയുമ്പോൾ....
(എന്തിനു....

2 സകലകലാനിധി ഭട്ടാരകമുനി ഗുഹദാസൻ
മൃദുമധുരസ്മിതകളുർചന്ദ്രികയാൽ ഇരുളെല്ലാം
ഉലകിതിൽനിന്നും കളഞ്ഞുനിതരാംവിലസുമ്പോൾ....
(എന്തിനു....

3 യോഗേശ്വരനാമർഭകയതിവരനനുവേലം
യോഗക്ഷേമം നിഖിലജനത്തിനുമരുളീടാൻ
ഭവനംതോറും നിജപദമുദ്രകൾ ചാർത്തുമ്പോൾ ....
(എന്തിനു....

4 അനന്തഗുണനിധിയാകിയ ശിശുവിൻ തിരുനാമം
സമസ്തദുരിതക്ഷയകരമാകും തിരുമന്ത്രം
രസമോടനിശം രസനയിൽ നടനം തുടരുമ്പോൾ....
(എന്തിനു....

ഭജന 97 (ഹിന്ദി)

പല്ലവി

മേരീ ബിനൻതീ പ്രഭോ യഹീ,
"മേം ദീനോംകാ നേതാ
കഭീ ന മുഝ്കോ ഛോഡ്,
മഹാൻ ഗു പ്രഭുവോംകാ നേതാ"

ചരണങ്ങൾ

1 ദീനദയാളോ മുനി ഭട്ടാരക്
ഗുരുവര് തേരാ നാം
മേരേ മുംഹ് മേ രഹേ ഹമേശാ
അഖണ്ഡമംഗള-ധാം |
ജിസ് കേ അന്തര് ഛിപാ ഹുവാ ഹൈ
പ്രഭാവ് സൂരജ് കാ
ഗള്താ ഹൈ സബ് നിമേഷ-ഭര്മേ
ഹൈമ-പടല് തമ് കാ ||

2 നിർമല തേരേ പദ്കമലോം മേ
ഹേ പരമേശ്വര് മേം
അളി ബന്കര് സമയ് ബിതാവൂം മധു-
ഭോജന് കേ രസ് മേ |
മേരീ പീഡാ സദാ കേലിയേ
വിദൂര ഹട് ജായേം
തേരേ കരുണാ-ജലധര് മുഝ്മേ
സദാ ബരസ് ജായേം ||

3 ധിഷണാ-ബല്സേ ശങ്കര്ജീ കേ
തുനേ ജീത് ലിയാ
ദശബല് കോ ഭീ പ്രാണിമാത്ര കേ
നിജ് ദിഖാകര് ദയാ |
ഏക-ഭാവനാ വാണീ മേ ഥീ
പുരാണ-ഋഷിയോം കീ
തുനേ അപ്നേ ജീവന്മേ വഹ്
സച് മേ സാർഥക് കീ ||

ഭജന 98

രാഗം— { നാഥനാമക്രിയ
ഹംസാനന്ദി

താളം—ആദി

പല്ലവി

ആരുണ്ടവനിയിലിവനെപ്പോലെ
പുരുതരസുകൃതസുധാംബുധിചന്ദ്രൻ!

ചരണങ്ങൾ

1 സകലചരാചരസാരാംശം നര—
വടിവിലുദിച്ചൊരു ഭട്ടാരക, നീ
എന്നകമലരിന്നകമേ മധുവായ്
എന്നും പരിചൊടു വിലസീടുമ്പോൾ
പ്രപഞ്ചമെന്നിലൊതുങ്ങുന്നു, ഞാൻ
പ്രപഞ്ചമായി വളർന്നീടുന്നു! (ആരു....

2 ആയിരമായിരമാദിത്യന്മാർ
ഉഡുക്കളുഡുപന്മാരും നിരവധി
ഉദിച്ചുപൊങ്ങി മറഞ്ഞീടുന്നു
നിമിഷം പ്രതിയെൻ കണ്ണിനു മുന്നിൽ;
മഹാപ്രഭോ! നിൻ ലീലാകലവികൾ
കാണുന്നു ഞാൻ—അദ്ഭുതമഖിലം! (ആരു....

3 മാമകജീവിതമമൃതക്ഷേമമായ്
മാററിയ മോഹനഗുരുകവൈഭവമേ!
കരവിരുതാൽ നീ ചെളിയിലുമമലം
കമലം വിരിയിച്ചല്ലോ; നിന്നെ
വാഴ്ത്തുവതെങ്ങനെ വാക്കുകളാൽ ഞാൻ
എങ്ങൊരു പൈങ്കിളി? എങ്ങാകാശം? (ആരു....

ഭജന 99

[നാമാവലി]

1 ചട്ടമ്പിസ്വാമികളേ നിയമീശ്വര
വിദ്യാധിരാജനേ പരമേശ്വര
പാദമലർ പണിയുമെന്നിൽ നിയമീശ്വര
സത്യരൂപനായി വാഴ്ക പരമേശ്വര!

2 കാർത്തികേയദാസനേ നിയമീശ്വര
സർവകലാവല്ലഭനേ പരമേശ്വര
പാദമലർ പണിയുമെന്നിൽ നിയമീശ്വര
ബോധരൂപനായി വാഴ്ക പരമേശ്വര!

3 ആർത്തജനബന്ധുവായ നിയമീശ്വര
സിദ്ധജനരാജനേ പരമേശ്വര
പാദമലർ പണിയുമെന്നിൽ നിയമീശ്വര
പ്രേമരൂപനായി വാഴ്ക പരമേശ്വര!

4 ഭക്തിഭാവതുഷ്ടനായ നിയമീശ്വര
ഭുക്തിമുക്തിദായക പരമേശ്വര
പാദമലർ പണിയുമെന്നിൽ നിയമീശ്വര
ശാന്തിരൂപനായി വാഴ്ക പരമേശ്വര!

5 കാരുണികരിൽ മുമ്പനായ നിയമീശ്വര
കാമവൈരിയായ ദേവ പരമേശ്വര
പാദമലർ പണിയുമെന്നിൽ നിയമീശ്വര
മോദരൂപനായി വാഴ്ക പരമേശ്വര!

6 ഞാനെന്ന ഭാവമററ നിയമീശ്വര
ഭുവനൈകദേശികനേ പരമേശ്വര
പാദമലർപണിയുമെന്നിൽ നിയമീശ്വര
വേദരൂപനായി വാഴ്ക പരമേശ്വര!

ഭജന 100

രാഗം—മോഹനം
താളം—ചായ്പ്

പല്ലവി

1 ആനന്ദകന്ദമേ ദേവ ലോക—
മാനവദേശിക സ്വാമിൻ!
വിദ്യാധിരാജനേ നിൻ പാദപങ്കജം
വന്ദിപ്പവർക്കല്ലലെല്ലാമൊഴിഞ്ഞുപോം.

ചരണങ്ങൾ

2 ആരുണ്ടവനിയിലേവം പുരു—
കാരുണ്യശാലി പുരാനേ!
മന്ദനെപ്പോലുമനുഗ്രഹിച്ചങ്ങനെ
ഉന്നതസൗഭാഗ്യശാലിയാക്കുന്നു നീ

3 അർണ്ണവതുല്യമഹത്വം തവ
വർണ്ണനാതീതം നിയതം
ആയതിൻ തുള്ളികളാസ്വദിച്ചെൻ മതി
ആയത പുണ്യങ്ങളാർന്നിടാവൂ പരം

4 നീ മന്നിനേകിയ ദിവ്യം മന്ത്രം
ഭേദതിരസ്കാരമന്ത്രം
ഞങ്ങൾക്കു നേർവഴി കാണിച്ച വാർത്തികൾ
വെള്ളിനിലാവിനാലെന്നതുപോലവേ.

ഭജന 101

[പച്ചപ്പനംതത്തേ]

ചരണങ്ങൾ

1 കാമിനീകാഞ്ചനക്കാട്ടുകൾ ചുററുന്നൊ—
രോമനപ്പൈങ്കിളിക്കു,
പൂഞ്ചിറകൊട്ടു കുഴഞ്ഞുപോം മുന്നമേ
ഇങ്ങുവാ പൈങ്കിളിയേ,
എൻമനപ്പൈങ്കിളിയേ!

2 വിഷയത്തിൻ കാട്ടകൾ തോറും പറന്നു നീ
വിഷമിച്ചു പോയിതല്ലോ,
മധുരത്തിൽ മുക്കിയ വിഷഫലം തിന്നു നീ
ഏറെക്കഴങ്ങിയല്ലോ
എൻമനപ്പൈങ്കിളിയേ!

3 അഴലിന്റെ നിഴലില്ലാതില്ല വെളിച്ചം, മി-
ങ്ങഴകെഴും പൈങ്കിളിയേ,
അതിലെന്തിനു വിഭ്രമിച്ചേവം മയങ്ങി നീ
കാലം കളഞ്ഞിടുന്നു
എൻമനപ്പൈങ്കിളിയേ!

4 പുതിയൊരു മന്ത്രം നിനക്കു ഞാനോതിടാം
അതുപാടിപ്പോയാലും നീ
മായതൻ വിക്ഷേപാവരണങ്ങൾ വലയങ്ങൾ
പൊട്ടിച്ചുയർന്നാലും നീ
എൻമനപ്പൈങ്കിളിയേ!

5 ശാന്താനന്താനന്ദപദമതു പൂകി നീ
കേളികളാടിയാലും
അവിടെങ്ങുമുണ്മയും വെണ്മയും കണ്ടു നീ
തനിമയെപ്പുല്കിയാലും
എൻമനപ്പൈങ്കിളിയേ!

6 വിദ്യാധിരാജന്റെ തിരുനാമം തന്നെയാ-
മന്ത്രമെന്നെണ്ണിയാലും
തന്ത്രവും യന്ത്രവുമതുതന്നെ ജീവന്റെ
ജീവനതുതാനല്ലോ
എൻമനപ്പൈങ്കിളിയേ!

ഭജന 102 [നാടൻ പാട്ട്]

പല്ലവി

നാരായണാ ഹരി നാരായണാ
യാവരുക്കും മങ്കളങ്കൾ നാരായണാ
നാരായണാ ഹരി നാരായണാ
ഊരുചുററും പൈങ്കിളി നാൻ നാരായണാ.

അനുപല്ലവി

കാട്ടുരുവിപ്പാട്ടുകളാൽ നാരായണാ
കേൾവി പെററ കോടനാട്ടിൽ ,,
പെങ്കിളി നാൻ പോയിരുന്തേൻ ,,
അങ്കെയെങ്കും പെരുമരങ്കൾ! ,,

ചരണങ്ങൾ

1 ഒരു തായിൻ പിള്ളെകൾപോൽ നാരായണാ
ഒരു തന്തൈപ്പിള്ളെകൾ പോൽ ,,
മാട്ടുമാട്ടും പുലിയും മാനും ,,
കൂടിയിങ്കെ വാഴ്ന്തിരുന്തതു ,,
അന്തക്കാലം പോയിവിട്ടതു ,,
ഓരോ മരമും ചൊല്ക്കിറതു ,,
[അ. പ.; പ]

2 നാരദനും തുംബുരുവും നാരായണാ
പാടി വന്തു നൃത്തമാടി ,,
തീർത്തപാതസത്കരുവൈ ,,
ആതരിത്തു വണങ്കിനർകൾ ,,
അന്തക്കാലം പോയിവിട്ടതു ,,
ഒരോ മരമും ചൊല്ക്കിറതു ,,
[അ. പ.; പ]

3 മന്നിടത്തിൽ മക്കൾക്കെല്ലാം നാരായണാ
മങ്കളങ്കൾ വരുവതററ്ക ,,
പരമശിവനിവ്വിടത്തിൽ ,,
പെരിയ തപം ചെയ്തിരുന്താർ ,,
അന്തക്കാലം പോയിവിട്ടതു ,,
ഒരോ മരമം ചൊല്കിററു ,, [അ. പ.; പ.

4 സകലകലാവല്ലവനേ നാരായണാ
സകലാത്മപാവനനേ ,,
ചട്ടമ്പിസ്വാമികളേ ,,
പട്ടാരമുനിവരനേ ,,
ഉന്നൈ നാങ്കൾ മറക്കവില്ലൈ ,,
ഒരോ മരമം ചൊല്കിററു ,, [അ. പ.; പ.

5 തിരുമരുതമലൈയിലും നാരായണാ
രഹസിയമായ് പോയി വാരേൻ ,,
വാർത്തയെല്ലാം ചൊല്ലിത്താരേൻ ,,
അതുതാനേ മുക്തിമാർകം ,,
കോടനിലും മരുതനിലും ,,
എന്നയെന്നയറ്റ്പൂതങ്കൾ ,, [അ. പ.; പ.

ഭജന 103 രാഗം—പുന്നാഗവരാളി

പല്ലവി

അരുവിപ്പുറത്തപ്പാ ഭഗവാനേ!
കര കേററുക നീയെന്നെപ്പെരുമാനേ!

ചരണങ്ങൾ

1 നിരവധിജന്മങ്ങൾ താണ്ടി ഞാൻ
നരജന്മം നേടീ നിൻ കൃപയാലേ

പല നല്ല കർമ്മത്തിൻ ഫലമായി
നലമെഴും ഭക്തി നിൻ പദതാരിൽ
ഉള്ളവായി മാമകഹൃദയത്തിൽ
നറുമണമെന്നപോൽ മലരിങ്കൽ.... (അരുവി....

2 നവകേരളനാന്ദി കുറിച്ചു നീ
നവലോകകല്പനം ചെയ്തു നീ
പതിതർക്കൊരു പാത നീ തെളിയിച്ചു
പരിശുദ്ധമാർഗം നീ തെരുവിച്ചു
അസമത്വച്ചങ്ങല നീ പൊട്ടിച്ചു
അസദാചാരങ്ങൾ നീ മാററിച്ചു.... (അരുവി....

3 ഭസിതാംഗരാഗനായ് വിലസും നിൻ
ഭവതാരകനാമങ്ങൾ പാടുമ്പോൾ
അകമലരിൽ ഞങ്ങൾക്കൊരാനന്ദം
അണയുന്നു നിറയുന്നു കവിയുന്നു.
അതുതന്നേ ഞങ്ങൾക്കൊരു പുരുഷാർത്ഥം
അതിനാലേ ജീവിതം ചരിതാർത്ഥം.... (അരുവി....

ഭജന 104

രാഗം— { ശ്യാമ / ആഹരി }

താളം—ഏകം

പല്ലവി

മഹിമണ്ഡലഗത മദനനിഷൂദന
മഹിമാ തേ നനു ദൂരേ വചസാം

ചരണങ്ങൾ

1 ശിഖിവാഹനപദസരസിജദാസ
ശിഖിഹേലിസമോജ്ജ്വലരുചിവാസ

2 നാകാദികഭോഗേഷു നിരാദര
ശോകാംബുധിപാരംഗത, ശങ്കര

3 മിളദവധാനം ഭജതാം നിയതം
ജളതാ—പശുതാ—ഭിദുര, സുധീര

4 വേദവിശാരദ വാദവിചക്ഷണ
മോദവിധായക ജഗദഭിരമണ

ഭജന 105 [കുറത്തി]

പല്ലവി

ദീർഘദീർഘനമസ്കാരം ലോകദേശികേന്ദ്ര!
കീർത്തനീയഗുണരാശേ ആർത്തസുഖകേന്ദ്ര!

ചരണങ്ങൾ

1 പാർഥിവമെൻ ജന്മമിന്നു സാർഥമായിത്തീരാൻ
തീർഥപാദ തവ പാദമാശ്രയിച്ചിടുന്നേൻ.
ചെയ്‌വതെല്ലാം വിഭോ നിൻെറയർച്ചനങ്ങളായും
ചൊല്‌വതെല്ലാം ഭാവപൂർണകീർത്തനങ്ങളായും
കാണ്മതെല്ലാം താവകീനദിവ്യമൂർത്തിയായും
കേൾപതെല്ലാം ഗുരോ നിൻെറ പൂതമന്ത്രമായും
പേയമെല്ലാം പരിശുദ്ധപാദതീർഥമായും
ഭോജ്യമോ നൈവേദ്യമായും തീർന്നിടാവൂ
ദവോ....[ദീർഘ....

2 ചിന്തയാകും ഗഗനത്തിലുജ്ജ്വലപ്രകാശം
ചിന്തിയ ശങ്കരസൂര്യനസ്തമിച്ചശേഷം
പാരിനെ വിഴുങ്ങിനിന്ന കൂരിരുളൊഴിപ്പാൻ
വാരൊളിയാർന്നുദിച്ചൊരു പൂർണചന്ദ്രനല്ലോ

സർവകലാനിധേ ഭവാൻ, പ്രേമസന്ദേശത്താൽ
ശർമമെങ്ങും വിളയിച്ച പുണ്യശർവമൂർത്തേ!
നീ പൊഴിക്കും ബോധകാന്തിധാരയിലീ ലോകം
ഏകയോഗക്ഷേമമോടും വാണീടാവൂ മേന്മേൽ!

ഭജന 106 രാഗം—മോഹനം

പല്ലവി

ഭൂരിജനഭൂതിസുഖദാതാവേ
ഭൂമിഗതയോഗിജനനേതാവേ!

ചരണങ്ങൾ

1 നിൻ ചരണമഞ്ജുതരകഞ്ജങ്ങൾ
നെഞ്ചകമതിങ്കലനുവേലം ഞാൻ
മോദമൊടു കരുതിയിഹ വാഴണേൻ
മോഹമയഹിമശിലകളുരുകീടാൻ
ഭേദമതിയാകുമിരുൾ നീങ്ങീടാൻ
ഖേദമഖിലം വിലയമാർന്നീടാൻ
ഭീമഭവവാരിധി കടന്നീടാൻ
ഭീരഹിതധാമമതിലേറീടാൻ.... (ഭൂരി....

2 നിർമലഹൃദന്തരസുലാളൃങ്ങൾ
നിൻ തിരുദൃഗഞ്ചലവിലാസങ്ങൾ
ഉൾമൃദുകൃപാസലിലമെമ്പാടും
തൂകിയവനിക്കു കുളിരേകാവൂ!
ആയതിലനാകുലമനായാസം
ആശു വളരാവൂ ശുഭസസ്യങ്ങൾ
രുചിരതരഫലനികരഭരിതങ്ങൾ
ദുരിതതതിഹതികരണനിപുണങ്ങൾ (ഭൂരി....

ഭജന 107

രാഗം—മായാമാളവഗൗളം
താളം—രൂപകം

പല്ലവി

ബാലാഹ്വയ ഭട്ടാരക
ബാലാഗ്രഹമന്തുവിഭോ!

ചരണങ്ങൾ

1 ചരണയുഗം ഭവദീയം
ശരണീയം രമണീയം
വരണീയം കലയേഹം
ധരണീതലപുണ്യാഹം.... (ബാലാ....

2 ശകലയ മേ ദുരിതചയം
കലയ ജനിം കുശലമയം
പോഷയ മേ സുകൃതനിധിം
ശോഷയ ഭവഭയജലധിം.... (ബാലാ....

ഭജന 108 [ഹിന്ദി]

1 പരമഭട്ടാരക് യതീശ്വര്
പരമ് സുന്ദര് ചരിത് തേരാ
ശ്രവണകര്കേ മോദ—വിസ്മയ—
ഭാവ്സേ ഭര് ഹൃദയ മേരാ ||

2 വിമല തേരാ ചരണ്—പങ്കജ്
ശരണ് മേരാ ഹോ ഹമേശാ
ധ്യാന്കര്കേ നിത്യ് ഉസ്കാ
സുകൃത്പാവൂം, യഹീ ആശാ ||

3 നാശ് ഹോതാ ധരമ്കാ ജബ്
ജഗത് ഇസ്മേ തബ് മഹേശ്വര്
ജന്മ ലേതാ സുഖ് ചഢാനേ;
അസല്മേ ൂ സദവതാര് ||

4 സഹജ്—സുന്ദര്—ബചന് തേരാ
ദുരിത് ഹര്താ പ്രാണിയോം കാ
മധുരതാ സേ വിമല് കര്താ
രാഗ—നിന്ദിത് ഹൃദയ് സബ്കാ ||

5 ജ്ഞാന്—ജലനിധി—കലശ്—സംഭവ്
സ്കന്ദ കേ പ്രിയ് ഹേ മഹാജന്,
പ്രഗതി കേ പഥ് പര് ചലാ ൂ
അഗതി കോ മൂഢ് സാരഹീന് ||

ഭജന 109 [ശ്ലോകങ്ങൾ]

1 ഓങ്കാരത്തേന്തുറിന നിൻ പാവനമന്ത്രം
ഓർമിപ്പൂ ഞാനെപ്പൊഴുമാനന്ദതന്ത്രം
വിശ്വത്തിൻ സൗഖ്യപ്രജസംസാധകയന്ത്രം
സംസാരധ്വാന്താമയസൂര്യാഗദതന്ത്രം.

2 ഞാനെന്നാം ഭാവത്തിനു ഭംഗം വരുവാനും
ജ്ഞാനം മേ നിസ്സംശയമാളിത്തെളിയാനും
നിൻ പാദം ക്ലുപ്താം മുനിഗീതാമലകീർത്തേ!
ആപന്നർക്കാധിക്ഷയകൃത്താം ഗുരുമൂർത്തേ!

3 സർവജ്ഞൻ നീയെന്നതു സിദ്ധം, ഭവദീയം
ദുർവിജ്ഞേയം വൈഭവമന്യൂനമമായം
എൻതാപം സ്വാമിൻ തവ വിജ്ഞാതമപാരം
പ്രീത്യാ നീതാൻ ചെയ്യുക യുക്തം പരിഹാരം.

4 കേട്ടാലും, ഞാൻ സത്യമുരയ്ക്കുന്നു പുരാനേ!
തേടുന്നില്ലന്യാശ്രയമൊട്ടും ഭഗവാനേ!
കാരുണ്യം വാർന്നീടിന തൃക്കണ്ണിണയാലേ
കാത്താലും നീയെന്നെ ഗുണോദാരതയാലേ.

ഭജന 110 ശ്രീരാഗം

[അജിത ഹരേ....]

1 സകലകലാവല്ലഭ
ഭുവനദേശിക ദേവ
സുമുഖഷൺമുഖദാസ
വാസുദേവജ വിഭോ!
മമ മനോനിലയത്തിൽ
നിലകൊണ്ടു വിളങ്ങേണം
ചരണപങ്കജം തവ
നിഖില—സുജന—വിമല ഹൃദയ—നിഹിതം.

2 ശരണം മറ്റൊരുവനും
ഇവനില്ലാ നിരൂപിച്ചാൽ
കരുണാവാരിധേ തീർഥ—
ചരണ, വിദ്യാധിരാജ!
താവകപ്രീതിതന്നേ
സർവദേവതാപ്രീതി
ദേവദേവാവതാര
മധുര—മസൃണ—ഹസിത—സുഭഗ, സുമതേ!

3 എല്ലാമിങ്ങറിയുന്ന
നിന്തിരുവടിയോടു
ചൊല്വാനെന്തിരിക്കുന്നു
ബുധജനശിഖാമണേ!

ഓരോ നിമിഷവും ഞാൻ
നിന്നെക്കാത്തിരിക്കുന്നു
കാലവിളംബമെന്തേ
വൃജിന–ഗഹന–വിപിന–ദഹന, ഭഗവൻ?

4 നീ തന്നേ നമുക്കിപ്പോഴും
മാതാവും ജനകനും
ബന്ധുവും സന്മിത്രവും
വിദ്യയും ദ്രവിണവും
നിന്നെ ഞാൻ ഭജിക്കുന്നേൻ
കണ്ണീരിൽ നനഞ്ഞതാം
ഭാവനാസുമങ്ങളാൽ
ഭവജ–കദന–ജലധി–തരണ നിപുണ!

ഭജന III

രാഗം— { പൂർവകല്യാണി / ഭാവപ്രിയ }
താളം—ആദി

പല്ലവി

മാമകമാനസമന്ദിരവസതേ,
മാമവ ഷണ്മുഖദാസ യതിപതേ!

അനുപല്ലവി

അകൃശഭവാർത്തികൃശാനുപരീതം
അനിതരശരണം തവ ചരണരതം

ചരണങ്ങൾ

1 പരിമൃദുഹാസമനോഹരമഹസാ
പരിമുഷിതാഖിലജനതതിതമസാ
അഭിനവകേരളഭാഗ്യവിധായക
അഗണിതഗുണശുഭസന്തതിസാധക [അ. പ; പ.]

2 മായാകല്പിതമാനുഷവേഷ
മാരനിഷൂദന നതജനതോഷ
അദ്ഭുതസിദ്ധിവിശാരദ, സുമതേ
ആനന്ദാമൃതസേവനമുദിത [അ. പ; പ.]

ഭജന 112

പല്ലവി [നാമാവലി]

ജയ ഗുരോ ജയ ജയ ഗുരോ
ജയ ഗുഹാശ്രയ ജയ ഗുരോ

ചരണങ്ങൾ

| | | |
|---|---|---|
| കമലലോചന | ജയ | ഗുരോ |
| കമനഭഞ്ജന | ,, | ,, |
| കലിവിമർദന | ,, | ,, |
| കലിതഭാവുക | ,, | ,, |
| കലുഷശോഷക | ,, | ,, |
| കളഗളസ്വന | ,, | ,, |
| കവികുലപ്രിയ | ,, | ,, |
| കവനപണ്ഡിത | ,, | ,, |
| കഠിനതാപസ | ,, | ,, |
| കദനഹാരക | ,, | ,, |
| നരശിഖാമണേ | ജയ | ഗുരോ |
| നരകഭയഹര | ,, | ,, |
| നവരസാഗത | ,, | ,, |
| നവഗുണാകര | ,, | ,, |
| നടനരസരത | ,, | ,, |
| നതമുനീശ്വര | ,, | ,, |

നിഗമവാരിധേ ,, ,,
നിഹതഭവഭയ ,, ,,
നിരഘസുചരിത ,, ,,
നിപുണതരമതേ ,, ,,

ഭജന **113** [തുള്ളൽമട്ട്]

1 അല്ലലൊഴിഞ്ഞുവസിക്കുക മാനസസാരസമേ
തെല്ലൊരു സംശയമില്ലിനിയല്ലിതു പോമകലേ;
അർഥിതദാനപടുത്വമിയന്നരുകാന്തിയെഴും
തീർഥപദാഹ്വയഭാസ്സുരബിംബമുദിച്ചുയരും
നിന്നിതളായിരവും വിടരും നവശോഭയൊടും
ഉന്നതമാധുരിയാർന്ന നറുംമധുവായ്പിനൊടും.
2 മന്ദമനോഹരശീതളവായുവിലാസകലം
ചിന്തിയ താവകമോഹനസൗരഭമേററു സദാ
ഝംകൃതിഗാനരസാകുലകേളികൾ ചെയ്തു പരം
ലോകമനോമയഭൃംഗകുലം പ്രമദം മുകരും,
തുംഗപദസ്ഥിതരാകിയ വാനവപംക്തികളും
നിന്നുടെ ധന്യത കണ്ടു തെളിഞ്ഞു രമിച്ചിടുമേ.
3 ആ നിമിഷം പുനരെന്നുവരും മമ ദേശികനേ
മാനവമംഗളനന്ദനകല്പകപാദപമേ;

ഭജന **114** [കാവടിച്ചിന്ത്]

പല്ലവി

ശർവാവതാരമേ ദേവ—നവ
ശങ്കരദേശിക ദേവ
വിദ്യാധിരാജനേ ദേവ—മമ
ഷണ്മുഖദാസനേ ദേവ

അനുപല്ലവി

അറിവാകിന പാലാഴിയിൽ
ഒളിതൻ പാമ്പണിമെത്തയിൽ
അനവരതം സുഖനിദ്രയിൽ
അരുളീടും പെരുമാളേ!

ചരണങ്ങൾ

1 അടിമലരിണ പണിയുന്നേൻ
അടിയാർകളിലടിയാനിവൻ
അലിവിയലും മിഴികൾത്തുറ–
ന്നഴലെല്ലാം നീക്കുക നീ.... (വിദ്യാ....

2 മറതൻ പൊരുളാകിയ നിൻ
മഹനീയം ശുഭമുരുവം
മനമാകും ത്രുക്കോവിലിൽ
മറയാതേ തെളിയേണം.... (വിദ്യാ....

3 തവ തൃപ്പദനഖരശ്മികൾ
ഉലകത്തിനു കുളിരേകി
വിജയിക്കുക മേന്മേലേ
നിഖിലാധികവൈഭവനേ! .... (വിദ്യാ....

ഭജന 115 [പല്ലവി]

കൃതജ്ഞരാമീയേഴകളനിശം നേരുന്നു ഞങ്ങൾ
ഭവിജ്ഞ സന്ധ്യാവാസരരജനികൾ
ഭവാനു സുഖദങ്ങൾ!

ചരണങ്ങൾ

1 വസുന്ധരയ്ക്കൊരു വസന്തമായി—
ട്ടണഞ്ഞ പെരുമാനേ!
ഭവഭയഭഞ്ജക ഭക്തജനപ്രിയ
ഭട്ടാരക ഭഗവൻ!
പരൻെറ വേദന തുടച്ചു നീക്കാൻ,
നിഹതർക്കയിരേകാൻ
പരാനപേക്ഷം കേരളധരണിയിൽ
നടന്നലഞ്ഞു നീ;
ലീലയിലുലകം കണ്ടു രസിച്ചൊരു
നിനക്കു മിത്രങ്ങൾ
മൂഷകരണ്ണികളുറുമ്പു കട്ടവകൾ
മൂർഖൻ പാമ്പുകളും!

2 ആനന്ദപ്പാലാഴിയിൽ മുങ്ങി—
ക്കിടന്ന മന്ദരമേ,
നമ്മൾക്കമൃതം കിട്ടാൻ നിന്നെ—
ക്കറക്കിയല്ലോ നാം!
ഘോരതമസ്സാം വിഷം വമിക്കും
രാജസവാസുകിയാൽ
വരിഞ്ഞു നിന്നെക്കെട്ടിമുറുക്കി—
ക്കറക്കിയല്ലോ നാം—
ദേവപ്പരിഷകളസുരപ്പരിഷകൾ
മേളിച്ചീടും നാം—
കരുണാഗ്ഗുണമയ ബാലാഹ്വയനേ!
മഹാപ്രഭോ ദേവ!

3 നന്മകൾ വിളയും പന്മനയാം പുരു—
പുണ്യാശ്രമഭുവിൽ

മഹാസമാധിയിലമർന്നിരിക്കും
മംഗളസാഗരമേ!
ഭൂഗർഭത്തിലിരുന്നു ജഗത്തിൻ
യോഗക്ഷേമാർത്ഥം
ഭൂരിതപസ്സുകൾ നലമൊടു ചെയ്യും
യോഗീശ്വരനേ നീ
തപിച്ചിടുന്നു ഞങ്ങൾക്കായി-
പ്പകലും രാവും, ഹാ!
ആരുണ്ടവനിയിൽ നിന്നെപ്പോലെ
പരാർത്ഥസുഖദർശി?

ഭജന **116** രാഗം—ദ്വിജാവന്തി
താളം—ചായ്പ്പ്

[നതോന്നത]

ചരണങ്ങൾ

1 കാലകാലനവനിയിലവതാരം ചെയ്തു മുന്നേ
കാലദോഷമകലുവാൻ കാലിണ കൂപ്പാം!
അതിൻ നവരശ്മിഗംഗാഹ്രദം തന്നിൽ മുഴുകി ഞാൻ
അതിമാത്രം പവിത്രനായ് ഭവിച്ചിടാവൂ!

2 തവ കൃപയാലേ ഭോഗയോഗസുഖസിദ്ധിജാലം
അവിരോധമെന്നിൽ മേളിച്ചിണങ്ങിടാവൂ;
അഹിഭേകബിഡാലാഖുമൃഗവ്യാഘ്രാദികളെയും
അഹിംസയിലിണക്കുന്ന സിദ്ധനല്ലോ നീ!

3 നരജന്മമെടുത്തിട്ടും നടന്നു ചെല്ലുന്നു ജനം
നരകത്തിലേക്കുതന്നെ വാസനമൂലം,
അപഥയാനത്തിൽനിന്നും തിരിച്ചുവിട്ടാലും ഗുരോ
അപവർഗപഥത്തിലേക്കുടിയനെ നീ.

4 അന്തരംഗഭക്തന്മാർക്ക തന്നെയും ദാനമായ് നൽകും
അന്യാദൃശവസുന്ധരാപാരിജാതമേ,
തവ പദപാംസുജാലവിഭൂതിയാലെൻ ലലാടം
ലിപിയഖിലവും മാഞ്ഞു തെളിഞ്ഞിടാവൂ!

ഭജന 117 രാഗം—നാട്ടക്കുറിഞ്ഞി

[പാന]

പല്ലവി

എന്മനസ്സിൽ നിറഞ്ഞു വിളങ്ങുന്ന
തമ്പുരാനേ തൊഴുന്നേൻ തവ പദം

അനുപല്ലവി

സർവതന്ത്രസ്വതന്ത്രനാം മാമുനേ
തീർഥപാദ പരമഭട്ടാരക!

ചരണങ്ങൾ

1 ഇല്ല വേറെ ശരണമെനിക്കെന്നു
നല്ലപോലറിയുന്നവനല്ലി നീ;
പിന്നെയെന്തിനു വൈകുന്നു വർഷിപ്പാൻ
നിന്നനുഗ്രഹബുദ്ധിയാം കാർമുകിൽ?

2 പാദഭക്തരനേകം നിരാകുലം
അന്തികേവന്നു ചുററിലും നില്ക്കവേ
തെല്ലു ദൂരത്തു മേവുമിവനെ നീ
കാണ്മതില്ലെങ്കിലാരോടു ചൊല്ലുവാൻ?

3 മാറി മേവുന്ന പൂവിനുമുന്മേഷം
സൂരനേകുന്നതില്ലയോ സദ്ഗുരോ?
ആഴി തന്നോടടുക്കും പുഴകളെ
മാററി നിർത്തുവതുണ്ടോ ജഗത്തിതിൽ?

4 നല്ലതെന്തിവനെന്നു പറയുവാൻ
ഇല്ലെനിക്കു വിവേകം മഹാപ്രഭോ!
സർവവിത്താമവിടുന്നറിഞ്ഞെല്ലാം
നൽകുമെന്നു കരുതിയിരിപ്പു ഞാൻ.

ഭജന 118

രാഗം—കാമോദരി
താളം–ചെമ്പട

പല്ലവി

ദേഹി ഗുരോ ഭാവുകം മേ നിഖിലം
നിരുപമഗുണവസതേ!

അനുപല്ലവി

നിരയകവാടനിരോധനനിപുണം
ചരണം തവ ഹൃദി കലയേ സതതം

ചരണങ്ങൾ

1 പാപശതാനി കൃതാനി മയാലം
യാപയ വിലയം കൃപയാ ഭഗവൻ!

2 അഹിതഗരദുഘോം മാരയ മായാം
അശുഭവനാധ്വനി ചാരയ മാ മാം

3 ബോധയ തത്ത്വം നിഗമനിഗൂഢം
സാധകസേവ്യം തപസാ ഗാഢം

ഭജന 119

രാഗം—സിന്ധുഭൈരവി
താളം—ആദി

പല്ലവി

ഈശാവതാരമേ ദേശികേന്ദ്ര!

ചരണങ്ങൾ

1 തീവ്രതരനല്ല ഞാൻ മന്ദതരനല്ല ഞാൻ
തീവ്രനുമല്ല ഞാൻ മന്ദനല്ലോ
ആറുതരദീക്ഷകൾകൊണ്ടു പരിവർത്തനം
നേടുവാനർഹതയുള്ളവൻ ഞാൻ
തീർത്ഥപാദ ബാലാഭിധാനമുനിവര്യനേ
ഉദ്ധരിച്ചാലുമീ ദാസനെ നീ!

2 ദേവ തവ സത്കൃപാമാരി പൊഴിച്ചിടും
തോയകണത്തിങ്കലാശയോടെ
ഉത്തരളസംസൃതിക്ഷാരജലധിപ്പുര-
പ്പിങ്കൽ കിടക്കുന്ന ശുക്തിക ഞാൻ
ആയതു ലഭിച്ചുണ്ടു മുങ്ങിയൊരിടത്തിരു-
ന്നാനന്ദമുത്തു വിളയിക്കട്ടെ!

ഭജന 120

രാഗം—നീലാംബരി
താളം—ആദി

പല്ലവി

തീർത്ഥപാദസ്മരണരസം നീ
പാനം ചെയ്യാലും!

അനുപല്ലവി

കദനത്രയബാധയൊഴിഞ്ഞീടാൻ
കരണത്രയശുദ്ധി വരുത്തീടാൻ.

ചരണങ്ങൾ

1 നിഴലില്ലാത്ത വെളിച്ചം കാണ്മാൻ
അഴലില്ലാത്ത സുഖാമൃതമുണ്മാൻ

വേറൊരുപായം നഹി നഹി ഭുവനേ
വെറുതേ കാലം കളയരുതിനിയും (തീർഥ....

2 ദിനരജനികളാമിരു ചക്രങ്ങളിൽ
ഉരുളും ജീവിതരഥമതിലേറി
യാനം ചെയ്യുമിവന്നൊരു നേർവഴി
നിരന്തരായം തെളിഞ്ഞു കാണ്മാൻ (തീർഥ....

ഭജന 121 രാഗമാലിക

[മഞ്ജരി]

പല്ലവി

ചട്ടററ സംയമിസാമ്രാജ്യമാളുന്ന
ചട്ടമ്പിസ്വാമിയെക്കൈതൊഴുന്നേൻ!

ചരണങ്ങൾ

1 വേദാന്തമാകുന്ന പുല്ലാങ്കുഴലിൻെറ
നാദസുധാരസധാരയാലെ
സത്തമന്മാരുടെ സത്തചൂണോത്തര–
ചിത്തമാം വൃന്ദാവനത്തെയെങ്ങും
ആനന്ദസംഫുല്ലമാക്കിയ വിദ്യാധി–
രാജനാം കണ്ണനെക്കൈതൊഴുന്നേൻ!

2 ജാതിവിമർശനദൗഷ്ട്യമാം കാളിയ–
കാളാഹിതന്നുടെ പത്തികളിൽ
അപ്രതിമോജ്ജ്വലസത്പദയുക്തിയാൽ
അല്ലേതരായാസമേററിയോനെ,
ജ്ഞാനകാളിന്ദിയെസ്സർവസംസേവ്യയായ്
വാഴിച്ച കണ്ണനെക്കൈതൊഴുന്നേൻ!

3 ആർഷസംസ്കാരമാം ഗോവർധനാദ്രിയെ–
പ്പൊക്കിപ്പിടിച്ചതിൻ ചോട്ടിലായി
ആസ്തികർക്കൊക്കയും നാസ്തികൃപൗരന്ദ–
രാമർഷവർഷവിപത്തിൽനിന്നും
രക്ഷണം നൽകിയ ദിവ്യഭട്ടാരക–
യോഗിയാം കണ്ണനെക്കൈതൊഴുന്നേൻ!

ഭജന 122 [ദണ്ഡകം]

പല്ലവി

വന്ദാരുവൃന്ദവര–സന്ദാനദക്ഷവര–
മന്ദാരമേ വിബുധകേതോ!

ചരണങ്ങൾ

1 ധർമ്മത്തിനും ഭുവനശർമത്തിനും വിമല–
കർമത്തിനും ഭുവി വിലോപം
വരുമളവു പാപം
പെരുകിയുരുതാപം
നിറയുവളു പുരുകരുണമറിയുമുടനവതരതി
നിരവധികസുഖനിചയദീപം
വിശ്വാധിനാഥനിതി വിശ്വാസമാർന്നു ജന–
മാശ്വാസമോടു മരുവുമ്പോൾ
നവദിനകരൻപോൽ
മുഴഹിമകരൻപോൽ
ഇഹ ധരയിൽ നരവടിവിലുദിത, ഹര, പരമശിവ
തവ കഴലിലിതമൊടു തൊഴുന്നേൻ! (വന്ദാരു....

2 വിദ്യാധിരാജ നിരവദ്യാകൃതേ പരമ–
ഹൃദ്യാപദാന, ശുഭസാരം
നിഗമതതിസാരം
ദുരിതപരിഹാരം
തവ ചരിതമതിമഹിതമമൃതരസരുചിരതര–
മനുപമിതശുഭകരമുദാരം
മോഹാന്ധകാരവനദാഹാതിപേശലമ-
നാഹാര്യശോഭമുപഗീതം
മുനിനിവഹപീതം
ഭയജലധിപോതം
അഴകിനൊടു കരുതിയനുനിമിഷമകതളിരിൽ മമ
ധരണിതലജനിയധികപൂതം (വന്ദാരു....

3 രാഗാദിദോഷയുതഭോഗാശവിട്ടു വര–
യോഗാതിരൂഢപദമേറി
അവശതകളം മാറി
സുഖസുധയിലൂറി
വിലസുമതിമുനിചരിത, ശരണമിഹ തവ ചരണ–
നളിനയുഗമനിശമിതി തേറി
കാലം കഴിക്കുമിവനാലംബമായ് വരിക
ബാലാദിധാന്വ യതിധീര,
ധൃതിവിജിതമാര
ഹൃദിധൃതകുമാര
ഭുവനഗതസുകൃതിജന ഹൃദയശിഖിനവജലദ
ഘൃണിമൃകുടലസമലഹീര! (വന്ദാരു....

ഭജന 123

രാഗം–ദേവഗാന്ധാരി

താളം–ആദി

പല്ലവി

വിദ്യാധിരാജനേ നിന്നെസ്മരിപ്പു ഞാൻ
അദ്വൈതതത്വമുദിച്ചു കാൺമാൻ

ചരണങ്ങൾ

1 ആദിമൂലപ്പൊരുളാകിയ നീയുള്ളി-
ലറിവിൻെറ നാളമായ് വന്നണഞ്ഞു
കണ്ണിനു കണ്ണായും ത്വക്കിനു ത്വക്കായും
കർണ്ണത്തിനെന്നുമേ കർണ്ണമായും
നാസക്കു നാസയായ് നാവിനു നാവായും
നിന്നു വിളങ്ങുന്നു തീർത്ഥപാദ! (വിദ്യാ....

2 ആദിമൂലപ്പൊരുളാകിയ നീയുള്ളി–
ലാനന്ദമായിട്ടു വന്നണഞ്ഞു
രോമാഞ്ചമായിട്ടും ഗദ്ഗദമായിട്ടും
കണ്ണുനീരായിട്ടും പൊങ്ങി മെയ്യിൽ
ഉണ്മതൻ പര്യായമായിപ്പലപ്പൊഴും
തങ്ങി വിളങ്ങുന്നു തീർത്ഥപാദ! (വിദ്യാ....

3 ആദിമൂലപ്പൊരുളാകിയ ദേവ നീ
ജീവിതം മാമകം ധന്യമാക്കി
ശുഷ്കതൃണാഗ്രത്തിൽ മേവുന്ന ഹിമബിന്ദു–
കണികയെക്കതിരവനെന്നപോലെ
നീയെന്നകതാരിലില്ലെങ്കിലെങ്ങു ഞാൻ
എത്ര ഞാൻ? എന്തു ഞാൻ തീർത്ഥപാദ! (വിദാ....

ഭജന 124

[ഹംസവാഹനദേവി....മട്ട്]

1 വേല്മുരുകദാസനേ വിദ്യാധിരാജനേ
ദീനജനമിത്രമേ ദേവ ദയാളനേ
വാസുദേവ മൈന്തനേ നങ്കാകുമാരനേ
എങ്കളുക്കു നീ തുണൈ ബാലാഹ്വസ്വാമിയേ!

2 ഹംസവഹൻ നീയേ വേദാധികാരിയേ
വിഷ്ണുദേവൻ നീയേ യോഗാധിരൂഢനേ
പശുപതിയും നീയേ പാശവിമുക്തനേ
എങ്കളുക്കു നീ തുണൈ ചട്ടമ്പിസ്വാമിയേ!

3 ബ്രഹ്മൈകനിഷ്ഠനേ ആനന്ദലീനനേ
ബോധസ്വരൂപനേ മംഗല്യശീലനേ
സങ്കല്പഹീനനേ സൗജന്യസാരമേ
എങ്കളുക്കു നീ തുണൈ അയ്യപ്പസ്വാമിയേ!

4 ഉന്നൈ നാങ്കൾ നമ്പിനോം കല്ല്യാണമേകമേ
ഉന്നൈ നാങ്കൾ വാഴ്ത്തിനോം ഗാനവിലോലനേ
ഉന്നൈ നാങ്കൾ വണങ്കിനോം ആത്മാഭിരാമനേ
എങ്കളുക്കു നീ തുണൈ ശംഭോ മഹാപ്രഭോ!

ഭജന 125

പല്ലവി

ചരിതാർത്ഥമാകാവൂ ജന്മം മദീയം
പരമഹംസം ഭജേ മർദിതമായം

ചരണങ്ങൾ

1 വിദ്യാധിരാജനേ നിന്നെ വണങ്ങി
വിജ്ഞാനദാരിദ്ര്യമെല്ലാമൊടുങ്ങി

നിർമലമായുള്ള തത്ത്വം വിളങ്ങി
നിസ്സീമസൗഭാഗ്യചന്ദ്രൻ തിളങ്ങി (ചരി....

2 ഞാനെന്ന ഭാവമശേഷം കളഞ്ഞു
ജ്ഞാനത്തിലാനന്ദഭാവം തെളിഞ്ഞു
എല്ലാററിലുമാത്മഭാവം വിരഞ്ഞു
എല്ലാമഹമെന്നഭാവം വിളഞ്ഞു (ചരി....

3 സച്ചിദാനന്ദസ്വരൂപനാം നിന്നെ
മച്ചിത്തപീഠത്തിൽ വാഴിച്ചു ചെമ്മേ
ഭാവപുഷ്പങ്ങളാലർച്ചിച്ചു നിത്യം
ഭവകോടിദുരിതാർത്തിശാന്തിവരുത്തി (ചരി....

ഭജന **126**

[നാമാവലി]

പല്ലവി

ഷൺമുഖദാസ ഷൺമുഖദാസ
ശരണം ഷൺമുഖദാസ!

ചരണങ്ങരം

1 നങ്കാനന്ദന മംഗളമന്ദിര ശരണം ഷൺമുഖദാസ
നവീനശങ്കര നതജനപാലക ,,
(ഷൺമുഖ....

2 ഗംഗാജലപരിപാവനചരണ ശരണം ഷൺമുഖദാസ
ചിന്മുദ്രാഞ്ചിതപാണിദ്വയനേ ,,
(ഷൺമുഖ....

3 അധർമകുഞ്ജരവരപഞ്ചാനന ശരണം ഷൺമുഖദാസ
കർമണി വചനേ മനസി ച സുന്ദര ,,
(ഷൺമുഖ....

4 ഗുംഗഗുണാലയ ബുധജനവന്ദിത

ശരണം ഷൺമുഖദാസ

ത്രിഗുണാതീത ത്യാഗധനപ്രിയ ,,

(ഷൺമുഖ....

5 സഞ്ചാരപ്രിയ പരിഹൃതമായ

ശരണം ഷൺമുഖദാസ

തത്ത്വവിചാരപഥാശ്രിത മുനിവര ,,

(ഷൺമുഖ....

6 ധരണീതലഹരിചന്ദനപാദപ

ശരണം ഷൺമുഖദാസ

ധവളാംബരപരിധാനമനോഹര ,,

(ഷൺമുഖ....

7 ആശാദശമുഖനാശന രാമ

ശരണം ഷൺമുഖദാസ

ആദൃതമാനുഷവേഷ മഹേശ്വര ,,

(ഷൺമുഖ....

8 കവിതാകുസുമമധുവ്രത കാമദ

ശരണം ഷൺമുഖദാസ

വനിതാകാഞ്ചനരാഗവിഹീന ,,

(ഷൺമുഖ....

ഭജന 127 രാഗം—പുന്നാഗവരാളി

പല്ലവി

സദ്ഗുരുദേവ തീർത്ഥപാദ വണങ്ങുന്നേൻ
മംഗളങ്ങൾ വരുവതിന്നു തുണയ്ക്കേണം.

ചരണങ്ങൾ

1 ഭൂമിയൊരു നാകമായിട്ടുയരേണം
ഭൂരിസൗഖ്യം ജനങ്ങൾക്കു വളരേണം
മാറിടേണം ഗോക്കളെല്ലാം സുരഭിയായി
പാറയെല്ലാമനഘചിന്താമണിയായി
കാനമെല്ലാം കല്പവൃക്ഷവനമായി
കടലെല്ലാമമൃതത്തിൻ കടലായി.... (സദ്....

2 അസമത്വതമസ്സെല്ലാമകലേണം
അവശതാപാശമെല്ലാം മുറിയേണം
ആധികളും വ്യാധികളുമൊഴിയേണം
ആശയെല്ലാം പൂവണിഞ്ഞു വിളങ്ങേണം
ദാനയജ്ഞതപസ്സുകൾ പുലരേണം
മന്നിലെങ്ങും ശാന്തിശംഖൊലി മുഴങ്ങേണം....
(സദ്....

ഭജന 128 [അമ്മാനപ്പാട്ട്]

പല്ലവി

രാഗാദി–രോഗഹീന–യോഗിജ–നാവതംസ–
മാകുമെൻ ഭഗവാനേ! തീർത്ഥപാദ!

ചരണങ്ങൾ

1 നലമെല്ലാർക്കുമണച്ചീടാ–
നലകിതിൽ വന്നു പിറന്നവനേ!
ഹര ശിവ ശങ്കര, ജയ മേന്മേ–
ലാടമ്മാനം.

2 കലിമലദോഷമകററീടാൻ
കനിവിൻ വഴിയിൽ നടന്നവനേ!
നവദശബലനേ, ജയ മേന്മേ-
ലാടമ്മാനം.

3 പുറമേ വിലസിന ഭ്രുതികാം നി-
ന്നകമേ വിളയും ഭ്രുതികളോ?
ഗ്ഗഹപദസേവക, ജയ മേന്മേ-
ലാടമ്മാനം.

4 തവ പദമലരിണ പരിചോടേ
പണിയും ഞങ്ങൾക്കഖിലവുമേ
അരുളും ദേശിക, ജയ മേന്മേ-
ലാടമ്മാനം.

5 നവയുഗമംഗളമുരശൊലിയാൽ
മലനാടിനു നീ കുളിരേകീ;
നരവര യതിവര ജയ മേന്മേ-
ലാടമ്മാനം.

6 മഷി പുരളാത്തൊരു ദീപം നീ
നിഴലരുളാത്ത നിലാവും നീ
കരുണാമയനേ, ജയ മേന്മേ-
ലാടമ്മാനം.

ഭജന **129** രാഗം—കാംബോദരി
താളം—പഞ്ചാരി

പല്ലവി

തീർഥപാദ ഭട്ടപാദ പൂജ്യപാദ സേവ്യപാദ
വന്ദ്യപാദ ഭേത്തു തവ തു പരമമംഗളം!

ചരണങ്ങൾ

1 രാഗരഹിതവിമലഹൃദയ
യോഗിനിവഹവിനതചരണ
ശോകനികരഗഹനദഹന
ശോഭനാകൃതേ.... (തീർഥ....

2 വിപുലനിടിലകലിതഭസിത
വികചനളിനനയനയുഗള
പാദപതിതശരണനിരത
പാവനാകൃതേ.... (തീർഥ....

3 ഉരസി വിധൃതതുളസിമാല
ശിരസി വിധൃതധവളരോമ
മനസി വിധൃതകേകിവാഹ
മോഹനാകൃതേ.... (തീർഥ....

4 ധർമപഥിക കർമകുശല
ശർമമിളിതമന്ദഹസിത
ദുരിത ഹരണനിപുണധിഷണ
നിരുപമാകൃതേ.... (തീർഥ....

5 മധുരഗാനരസിക, താള–
രസിക, മുഗ്ധകവനരസിക
നാഗഭൂഷണാവതാര
നിർമലാകൃതേ.... (തീർഥ....

6 ഭേദഭാവരഹിത, സദയ
വേദസാരനിഹിതഹൃദയ
വാഗതീതമഹിതചരിത
പേശലാകൃതേ.... (തീർഥ....

7 രാജഹംസവിശദവസന
പരമഹംസപദസുഗീത
മനുജലോകസുകൃതജാത
സുന്ദരാകൃതേ.... (തീർഥ....

## ഭജന 130

പല്ലവി

പാലയ മാമഘജാലവിമോചന
പാലയ മാം പരിപാലയ മാം!

ചരണങ്ങൾ

1 ഭൂരിതപോധന ഭൂതിവിഭൂഷണ
ഭൂഗതമന്മഥദഹന വിഭോ,
കാമിജനാഖിലകാമിതദായക
കാമവിവർജിത ലോകഗുരോ! (പാലയ....

2 ബാലാഷണ്മുഖമന്ത്രജപാർജിത–
ഭാസുരവൈഭവ സുകൃതനിധേ,
ഭാരതസംസ്കൃതികീർത്തിസുധാകര–
ദോഷനിരാസനധീരമതേ! (പാലയ....

3 പരിഹൃതമായാപാശനിബന്ധന
പരമാനന്ദരസജ്ഞപതേ,
പുളകിതസകലകലാംബുധികംഭജ
ചതുരമനോഹരഗുണവസതേ! (പാലയ....

4 മംഗളമഞ്ജുളകല്ല്യാണാചല
ജംഗമതുംഗകൃപാജലധേ,
ശ്രീചക്രസ്ഥിതദേവീപദയുഗ–
പൂജനശകലിതശമലതതേ! (പാലയ....

ഭജന **131**

പല്ലവി

വന്ദേ സന്തതം വിദ്യാധിരാജം

ചരണങ്ങൾ

ഭാരതക്ഷിതിപുരാതനപുണ്യം
ഭാവിതാനഘനരോത്തമരൂപം (വന്ദേ

വഞ്ചിരാജനഗരീഗതമാധവ–
കോണജാതമഖിലാഗമസാരം (വന്ദേ

ചന്ദനാംഗരുചിസുന്ദരവപുഷം
ബന്ധുരാനനകലാധരബിംബം (വന്ദേ

മംഗളായനബാലസമാഹ്വം
ശങ്കരീഭജനസഞ്ചിതസുകൃതം (വന്ദേ

താപസോരസമുഖോദിതബാലാ–
ഷണ്മുഖപ്രിയമനോഹരമന്ത്രം (വന്ദേ

ശാതധീബലസുലംഘിതവിദ്യാ–
ജാതദുസ്തരമഹാർണവപാരം (വന്ദേ

മുഗ്ദ്ധശോഭവടിവീശ്വരകാനന–
സിദ്ധസിദ്ധപരമാത്മസുബോധം (വന്ദേ

ബ്രഹ്മലീനഹൃദയം തപസാ ഘന–
കോടകാനനകൃതാധിനിവാസം (വന്ദേ

ധർമലോപമുകുളീകൃതചേതന–
ലോകസാരസവികാസവിഭാതം (വന്ദേ

യോഗിവൃന്ദസതതാർച്ചിതപദയുഗ–
പങ്കജം പതിതസങ്കടനാശം (വന്ദേ

ഭജന 132

[ഗോവിന്ദ രാമ രാമ....മട്ട്]

പല്ലവി

പന്മനക്കാവിൽ വാഴും ഷണ്മുഖദാസ നിന്നെ—
ക്കണ്മുന്നിൽക്കാണാകേണം ഗോവിന്ദ!

ചരണങ്ങൾ

1 മാനവരാശി കണ്ട
വാനവസൗന്ദര്യത്തിൻ
മായാത്ത മഴവില്ലേ യോഗീശ,
മന്നിലവതരിച്ച
വേദാന്തചാരുമൂർത്തേ,
മംഗല്യധാമമേയെൻ പ്രാണേശ! (പന്മന....

2 തേനൂറും വാക്കുകളാ—
ലേവർക്കും മാനസത്തി—
ലാനന്ദം വിരിയിച്ച യോഗീശ,
പാരിത്തു പരമാത്മ—
ലീലയാണെന്നു കണ്ടു
കാരുണ്യം ചൊരിഞ്ഞോരെൻ പ്രാണേശ!
(പന്മന....

3 നേരായ വഴിയ്ക്കെന്നെ
മുമ്പോട്ടു നയിക്കുവാ—
നാരുണ്ടു നീയൊഴിഞ്ഞെൻ യോഗീശ,
ആധിയാൽ വാർന്നൊഴുകും
കണ്ണുനീർ തുടയ്ക്കുവാ—
നാരുണ്ടു നീയൊഴിഞ്ഞെൻ പ്രാണേശ!
(പന്മന....

4 ലോകത്തിലുള്ള പുണ്യ—
തീർത്ഥങ്ങൾകൊണ്ടു നിന്റെ
പാദങ്ങൾ കഴുകി ഞാൻ യോഗീശ,
ലോകത്തിലുള്ള പൂക്ക—
ളെല്ലാമിറുത്തു നിന്നെ—
പ്പൂജിച്ചു വണങ്ങുന്നേൻ പ്രാണേശ! (പന്മന....

5 താവകദിവ്യരൂപ—
മാപാദചൂഡമെന്നും
ഭാവിച്ചു കഴിയുന്നേൻ യോഗീശ,
കാമികൾക്കർത്ഥമെല്ലാ—
മേകം നീ വന്നിട്ടവാൻ
താമസമെന്തിനിയെൻ പ്രാണേശ! (പന്മന....

## വിദ്യാധിരാജസപ്തകം

[രാഗമാലിക]
(ശ്ലോകങ്ങൾ)

1 നിഗമാന്തസാരം മുനിലോകഹീരം
കലിതാവതാരം ഫണിരാജഹാരം
മമതാവിഹീനം മഹിതാപദാനം
ശ്രീശ്രുനാമവാച്യം ഗുഹദാസമീഡേ ||

2 ഭവസിന്ധുപോതം ജിതകാമജാതം
ക്ഷിതിപുണ്യജാതം നതപാരിജാതം
സഹസാ സമേതം മഹസാ സമേതം
കലിദോഷഹാരം ഗുഹദാസമീഡേ ||

3 അസിതാബ്‌ജനേത്രം ദൃഢരമ്യഗാത്രം
പരമാർഥമിത്രം കദനാന്ധ്യമിത്രം
മധുരാർദ്രശബ്ദം കുശലാമൃതാബ്ദം
വിബുധാഭിവന്ദ്യം ഗുഹദാസമീഡേ ||

4 പ്രണവാമൃതാശം പശുപാശനാശം
സ്വരസപ്രകാശം ധവളാഭകേശം
സുവിശാലഫാലം കളഗാനശീലം
ഭസിതാംഗരാഗം ഗുഹദാസമീഡേ ||

5 സമവാപ്തകാമം ഭുവനാഭിരാമം
ധുതസർവപാപം നരവംശദീപം
കമനീയഹാസം കരുണാനിവാസം
പതിതൈകബന്ധും ഗുഹദാസമീഡേ ||

6 വരതീർഥപാദം പരിപൂർണമോദം
പരമേഷ്ഠിതുല്യം മതിദാനകല്യം
സമദർശിസേവ്യം പുരുഭക്തിഭാവ്യം
വിമലാത്മബോധം ഗുഹദാസമീഡേ ||

7 നവബുദ്ധദേവം പരിശുദ്ധഭാവം
നിഗൃഹീതമായം സുഖസേവനീയം
കവികർഭദക്ഷം ശുഭകർമദീക്ഷം
നവശങ്കരാര്യം ഗുഹദാസമീഡേ ||



# ഷട്പദി

[പ്രളയപയോധിജലേ... മട്ട്]

ചരണങ്ങൾ

1 ഇഹ ഭുവനേ സദയം കൃതവാനസി പാദം
ശകലയിതും ജനശമലമശേഷം
ശങ്കര ധൃതമനുജശരീര,
ജയ ഗുഹദാസ, ഗുരോ!

2 രചയസി ശുഭചരിതം സകലാദരണീയം
വചസാ മനസാ വപുഷാപി വിഭോ!
ശങ്കര ധൃതമനുജശരീര,
ജയ ശമദമധീര!

3 ജാതിഭേദരചിതം ചിരസഞ്ചിതതിമിരം
ദളയസി നിഖിലം ഗോഭിരശങ്കം
ശങ്കര ധൃതമനുജശരീര,
ജയ ബോധദിനപതേ!

4 സകലാസു കലാസു ച കൗശലമതിമഹിതം
നിരതിശയം വഹസി ജനപ്രിയദം
ശങ്കര ധൃതമനുജശരീര,
ജയ നിഗമശരീര!

5 ദർശയസേ കരുണാം കീടേഷ്വപി പരമാം
പ്രേമസുധാരസതരളിതഹൃദയം
ശങ്കര ധൃതമനുജശരീര,
ജയ ദുരിതകൃശാനോ!

6 കലയസി ചരണജുഷാം ജനിമതിസുഖധന്യാം
രുചിരാപാംഗവിലോകനസഹസാ
ശങ്കര ധൃതമനുജശരീര,
ജയ ദേശിക, സുമതേ!

**ശുഭമസ്തു!**

# ദർശനം പബ്ലിക്കേഷൻസ്

വെള്ളയമ്പലം — തിരുവനന്തപുരം

പ്രസിദ്ധീകരണക്കമ്മിററി

രക്ഷാധികാരി:

**ശ്രീ. ടി. ആർ. സുകുമാരൻ നായർ**

കൺവീനർ:

**പ്രൊഫ. എ. വി. ശങ്കരൻ**

അംഗങ്ങൾ:

ഡോ. എസ്. സുബ്രഹ്മണ്യ ശർമ്മ
കെ. എം. കെ. നമ്പീശൻ
വൈദ്യകലാനിധി പി. ജനാർദ്ദനൻപിള്ള
പി. കെ. ശിവദാസൻ നായർ
കെ. ജനാർദ്ദനൻപിള്ള
ജെ. കാർത്ത്യായനിക്കുട്ടി അമ്മ
ആർ. രാജശേഖരൻ നായർ
(പ്രസിദ്ധീകരണവിഭാഗം മാനേജർ)
ജി. ദിവാകരൻ നായർ
എസ്. കുമാരൻ നായർ
പി. ജനാർദ്ദനക്കുറുപ്പ്
പ്രൊഫ. കെ. ഭാസ്കരൻ നായർ
കെ. വാസുദേവൻ നായർ
ഡി. മധുസൂദനൻ നായർ
എൻ. ഗോപിനാഥൻ നായർ (കാര്യദർശി)

'ദർശനം' പ്രസിദ്ധീകരണങ്ങൾ

1. **ശ്രീവിദ്യാധിരാജ ഭജനാവലി** Rs. 15/-

പ്രൊ. എ. വി. ശങ്കരൻ

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്ത്വം ആലപിക്കുന്ന മനോഹരഭജനഗാനങ്ങളുടെ സമാഹാരം. ഉത്കൃഷ്ടാശയങ്ങളും ഉന്നതഭാവങ്ങളും അതിഗഹനങ്ങളായ ആത്മതത്ത്വങ്ങളുംകൊണ്ട് പ്രൗഢോജ്ജ്വലമായ ഒരു കൃതി.

2. **ശ്രീവിദ്യാധിരാജ ഭജനാവലി** Rs. 4/-

(അനുബന്ധം)

3. **ഗീതികാഞ്ജലി** Rs. 10/-

പ്രൊ. എ. വി. ശങ്കരൻ

മുപ്പത്തു ഭാവഗീതങ്ങളാണ് ഇതിലെ ഉള്ളടക്കം. പരമാരാധ്യനായ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ സ്മരണപ്രകാശത്തിൽ വിടരാൻ വെമ്പിനില്ക്കുന്ന കുപ്പുകൈമൊട്ടാണ് ഓരോ ഗീതികയും.

4. **പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമികൾ** Rs. 10/-

a) ജീവചരിത്രസംഗ്രഹം

(പി. കെ. പരമേശ്വരൻ നായർ)

b) രസകരങ്ങളായ സംഭവങ്ങൾ

(എൻ. ഗോപിനാഥൻ നായർ)

5. **വിദ്യാധിരാജ കാവ്യസുധ** Rs. 30/-

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളെ കുറിച്ച് വിഖ്യാതരായ കവികൾ മലയാളത്തിലും സംസ്കൃതത്തിലും രചിച്ചിട്ടുള്ള അനേകം ഉത്തമകവിതകളുടെ സമാഹാരം.

അപേക്ഷിക്കുക:—

ദർശനം പബ്ലിക്കേഷൻസ്
ബേബി കോട്ടേജ്
ജി. എം. റോഡ്, വെള്ളയമ്പലം,
തിരുവനന്തപുരം–695010